## നിരീക്ഷണം

### കെ. രാജേശ്വരി



# ഗുരുവിൻെറ ഒസ്യത്ത്: ചില വീണ്ടുവിചാരങ്ങൾ

കൊല്ലവർഷം 1104ാമാണ്ട് കന്നി 5ാം തീയതി (20.9.1928) ശ്രീനാരായണ ഗുരു സമാധിയായി. മഹാ സമാധിക്കു മൂന്ന് വർഷം മുമ്പ് 1101 മേടം 20ാം തീയതിയാണ് ഗുരു തൻെറ വിൽപ്പത്രം എഴുതിവെച്ചത്. ഒസ്യത്തിൻെറ പൂർണരൂപം താഴെ ചേർക്കുന്നു.

1101 മേടം 20ാം തീയതി വർക്കല പകുതിയിൽ വർക്കല ദേശത്ത് ശിവഗിരി മഠത്തിൽ വിശ്രമിക്കും ശ്രീ നാരായണ ഗുരു എഴുതിവെച്ച വിൽപ്പത്രം. നമ്മുടെ വകയും നമ്മുടെ സർവ സ്വാതന്ത്ര്യത്തിൽ ഇരിക്കുന്നതുമായ ക്ഷേത്രങ്ങൾ, സന്യാസി മഠങ്ങൾ, വിദ്യാലയങ്ങൾ, വ്യവസായ ശാലകൾ, മുതലായ സർവ ധർമസ്ഥാപനങ്ങളും അവ സംബന്ധിച്ചുള്ള സർവസ്ഥാവര ജംഗമ സ്വത്തുക്കളും നമ്മുടെ എല്ലാ ധർമസ്ഥാപനങ്ങളുടെയും തലസ്ഥാനമായ ശിവഗിരി മഠത്തിൽവെച്ച് ഈയാണ്ട് കന്നി മാസം 11ാം തീയതി നമ്മുടെ അനന്തര ഗാമിയായി അഭിഷേകം ചെയ്യപ്പെട്ട ശിഷ്യ പ്രധാനി ടി ശിവഗിരി മഠത്തിൽ താമസിക്കുന്ന ബോധാനന്ദന് നമ്മുടെ കാലശേഷം ലഭിക്കണമെന്ന് കരുതി ഈ വിൽപ്പത്രം എഴുതിവെക്കുന്നതാണ്. നമ്മുടെ ജീവിതാവധി വരെ ഈ സ്ഥാപനങ്ങളുടെയും തൽസംബന്ധമായ സ്വത്തുക്കളുടെയും സർവ സ്വാതന്ത്ര്യവും ഭരണവും നമ്മിൽതന്നെ ഇരിക്കുന്നതും നമ്മുടെ ജീവിതശേഷമല്ലാതെ ഈ കരണം ഊർജിതത്തിൽ വരുന്നതല്ലാത്തതുമാകുന്നു. ഈ കരണത്തെ ഏതാനുമോ മുഴുവനുമോ ഭേദപ്പെടുത്തേണ്ടതായി വന്നാൽ അപ്രകാരം പ്രവർത്തിക്കുന്നതിന് നമുക്ക് അധികാരമുണ്ട്. നമ്മുടെ ജീവിതാവധി കഴികെ മേൽപ്പറഞ്ഞ ധർമ സ്ഥാപനങ്ങളും അതു സംബന്ധമായുള്ള സകല സ്ഥാവര ജംഗമ സ്വത്തുക്കളും ഇനി നമ്മുടെ വകയായുണ്ടാകുന്ന സർവ സ്വത്തുക്കളും ടി ബോധാനന്ദൻ കൈവശംവെച്ച് ഭരണം നടത്തിക്കൊള്ളേണ്ടതും ബോധാനന്ദൻെറ ഈ സ്ഥാപനങ്ങളുടെയും സ്വത്തുക്കളുടെയും പിന്തുടർച്ചാവകാശി നമ്മുടെ ശിഷ്യപരമ്പരയായ സന്യാസിമാരുടെ ഭൂരിപക്ഷാഭിപ്രായ പ്രകാരം അവരിൽനിന്ന് തെരഞ്ഞെടുക്കുന്ന ഒരു സന്യാസിക്കായിരിക്കുന്നതും ഇതിൻവണ്ണം ഈയവകാശം ശിഷ്യപരമ്പരയായി നിലനിൽക്കുന്നതുമാണ്. ഇങ്ങനെ ഏർപ്പെടുന്ന ഓരോ സന്യാസിമാരുടെയും ഭരണംമൂലം ധർമപരമായി സ്ഥാപിച്ചിട്ടുള്ള മേൽപ്പറഞ്ഞ ഓരോ സ്ഥാപനങ്ങളുടെയും പാവനമായ ഉദ്ദേശ്യത്തിനോ അതിൻെറ സ്ഥായിയായ നിലനിൽപിനോ യാതൊരു വിഘാതവും ഒരിക്കൽപോലും വന്നുകൂടാത്തതും അഥവാ വല്ല വ്യതിയാനവും നേരിടുമെന്നു കാണുന്ന പക്ഷം അപ്പോൾ ശരിയായ വിധത്തിൽ നിയന്ത്രിക്കുന്നതിന് ശേഷമുള്ള ടി ശിഷ്യ സംഘങ്ങൾക്ക് പൂർണാവകാശമുള്ളതുമാകുന്നു. എഴുതിവെച്ച

ടി. നാരായണ ഗുരു (ഒപ്പ്)

ഇതിനു സാക്ഷികൾ:

1. വലിയ കുഴിമുറിയിൽ ആലുംമൂട്ടിൽ കൃഷ്ണൻ ഗോവിന്ദദാസ് (ഒപ്പ്)
2. വട്ടവിള വീട്ടിൽ നാരായണൻ കേശവൻ (ഒപ്പ്)
3. എഴിയത്ത് കാളിശങ്കരൻ (ഒപ്പ്)

ഈ വിൽപ്പത്രം 1101ൽ 18ാം നമ്പറായി നാവായിക്കുളത്ത് രജിസ്റ്റർ ചെയ്യപ്പെട്ടു.

ഗുരുവിൻെറ ജീവിത കാലത്തുതന്നെ വിവാദ വിഷയമാകുകയും മരണാനന്തരം വ്യവഹാര കാരണമാകുകയും ചെയ്ത ഒസ്യത്ത് ഏഴുപതിറ്റാണ്ടിനിപ്പുറവും കോലാഹലമുയർത്തുന്നു. ബലം പ്രയോഗിച്ചും ഭീഷണിപ്പെടുത്തിയും ശിവഗിരി വക വസ്തുക്കൾ എസ്.എൻ.ഡി.പി യോഗത്തിന് എഴുതിക്കൊടുക്കാൻ യോഗ നേതാക്കൾ ശ്രീനാരായണഗുരുവിനെ നിർബന്ധിച്ചു എന്നാണ് ആരോപണം. വിശ്രമത്തിനെന്ന വ്യാജേന കൊല്ലത്തു കൊണ്ടുവന്ന് നീലാ ഹോട്ടലിൽ താമസിപ്പിച്ച് ഗുരുവിനെ ഭീഷണിപ്പെടുത്തുകയും വഴങ്ങാഞ്ഞപ്പോൾ പീഡിപ്പിക്കുകയും കടുത്ത മാനസിക വ്യഥമൂലം ശിവഗിരിയിലെത്തി മൂന്നാംനാൾ ഗുരു സമാധിയായെന്നും ആരോപിക്കുന്നവർ ചില്ലറക്കാരല്ല -ശാന്തിഗിരി ഡയറക്ടർ സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി, ചരിത്രകാരനും കോഴിക്കോട് സർവകലാശാല മുൻ വൈസ്ചാൻസലറുമായ ഡോ. ടി.കെ. രവീന്ദ്രൻ.

അക്കാലത്ത് കൊല്ലത്ത് നീലാ ഹോട്ടലേയില്ലായിരുന്നെന്നും ശ്രീനാരായണ ഗുരുവിനെക്കുറിച്ച് കെട്ടുകഥകളുണ്ടാക്കി വിശ്വഗുരുവാകാനാണ് ചിലർ ശ്രമിക്കുന്നതെന്നുമാണ് വെള്ളാപ്പള്ളി നടേശൻെറ പ്രതികരണം. ഗുരുത്വമില്ലാത്ത അഭിനവഗുരുക്കന്മാരുടെ വിഡ്ഢിത്തമെന്നായി യോഗം പ്രസിഡൻറ് സി.കെ. വിദ്യാസാഗർ. ഡോ. രവീന്ദ്രനാകട്ടെ ആരോപണത്തിൽ ഉറച്ചുനിൽക്കുന്നു. നീലാ ഹോട്ടൽ അക്കാലത്തില്ലായിരുന്നു എന്നത് ശരി തന്നെ, ഹോട്ടൽ നിൽക്കുന്ന കെട്ടിടം അന്നുമുണ്ടായിരുന്നു. ഗുരു എഴുതാത്തതും യോഗ നേതാക്കൾ എഴുതിയുണ്ടാക്കിയതുമായ ഒരു വിൽപ്പത്രം

ഒപ്പിടുവിക്കാൻ നിർബന്ധിച്ചെന്നും ഗുരുവിൻെറ അന്ത്യം ത്വരിതപ്പെടുത്തിയത് ഈ സംഭവമാണെന്നും അദ്ദേഹം സമർഥിക്കുന്നു.

ഒസ്യത്തു വിവാദത്തിൻെറ ഉള്ളുകള്ളികളിലേക്ക് പ്രവേശിക്കും മുമ്പ് ഗുരുവും യോഗവും തമ്മിലുണ്ടായിരുന്ന ബന്ധത്തെപ്പറ്റി അൽപമൊന്നു അറിഞ്ഞിരിക്കുന്നത് നന്നായിരിക്കും. തിരുവിതാംകോട്ടെ സർക്കാറുദ്യോഗങ്ങളിൽ പരദേശ ബ്രാഹ്മണർക്കുണ്ടായിരുന്ന കുത്തകക്കെതിരെ 1891 ജനുവരി 11ന് മഹാരാജാവിന് സമർപ്പിക്കപ്പെട്ട മലയാളി മെമ്മോറിയലിൻെറ പങ്കാളികളിലൊരാളും ഈഴവരാദി പിന്നാക്ക സമുദായങ്ങളുടെ അവശതകൾ പരിഹരിക്കുന്നതിലേക്കായി 1896 സെപ്റ്റംബർ 3ന് സമർപ്പിച്ച ഈഴവ മെമ്മോറിയലിൻെറ പ്രധാന ശിൽപിയുമായിരുന്നു ഡോക്ടർ പി. പൽപ്പു. ഈഴവ മെമ്മോറിയൽ സമുദായത്തിലുണ്ടാക്കിയ ഉണർവിനെ ഒരു സംഘടനയാക്കി പരിവർത്തനപ്പെടുത്താൻ ഡോ. പൽപ്പു ശ്രമിച്ചെങ്കിലും ആയത് ഫലപ്രാപ്തിയിലെത്തിയില്ല. ഈഴവ മഹാസഭ ഡോക്ടറുടെ മനോരാജ്യത്തിലൊതുങ്ങിനിന്നു.

ഏതാണ്ടിതേ കാലത്തുതന്നെയാണ് (1888) നാരായണ ഗുരു അരുവിപ്പുറത്ത് ശിവപ്രതിഷ്ഠ നടത്തുന്നതും പുതിയൊരു സമൂഹ സൃഷ്ടിക്കായുള്ള ശ്രമങ്ങൾ ആരംഭിക്കുന്നതും. സ്വാമിയുടെ പേര് അചിരേണ തെക്ക് കന്യാകുമാരി മുതൽ വടക്ക് കന്നട നാട് വരെ പ്രസിദ്ധമായി; അരുവിപ്പുറം തീർഥാടന കേന്ദ്രവുമായി. അരുവിപ്പുറം ക്ഷേത്രത്തോടു ചേർന്ന് സന്യാസി മഠമുണ്ടായി. ക്ഷേത്രത്തോടു ചേർന്ന സ്വത്തുക്കളുടെ മാനേജരും മുക്ത്യാർകാരനുമായി നിയമിക്കപ്പെട്ടത് ഡോ. പൽപ്പുവിൻെറ സഹോദരൻ പേട്ടയിൽ പി. പരമേശ്വരൻ ആയിരുന്നു. നാരായണഗുരു തൻെറ വൽസല ശിഷ്യൻ കുമാരനാശാനെ ഉപരിപഠനത്തിനായി ഡോ. പൽപ്പുവിനെ ഏൽപിക്കുന്നതും ഇക്കാലത്തുതന്നെ.

''നിങ്ങളുടെ രാജ്യത്തുതന്നെയുള്ള ഒരു ആധ്യാത്മ ഗുരുവിനെ കേന്ദ്രമാക്കി പ്രവർത്തിക്കുകയായിരിക്കും നല്ലതെ''ന്ന സ്വാമി വിവേകാനന്ദൻെറ ഉപദേശമാണ് ശ്രീനാരായണനിലേക്ക് തിരിയാൻ ഡോ. പൽപ്പുവിനെ പ്രേരിപ്പിച്ചത്. 1078ാമാണ്ട് ധനു 23ാം തീയതി അരുവിപ്പുറം ക്ഷേത്ര യോഗത്തിൻെറ വിശേഷാൽ സമ്മേളനം കൂടി, ഈഴവർക്കു പൊതുവിൽ മതസംബന്ധവും ലൗകികവുമായ മാർഗങ്ങളിൽ അഭ്യുന്നതി വരുത്തുന്നതിന് ക്ഷേത്രയോഗത്തെ ഒരു മഹാജന യോഗമാക്കിത്തീർക്കാൻ തീരുമാനിച്ചു. 1078 ഇടവം 2ന് (15.5.1903) കമ്പനീസ് ആക്റ്റനുസരിച്ച് ശ്രീനാരായണ ധർമപരിപാലന യോഗം രജിസ്റ്റർ ചെയ്യപ്പെട്ടു.

അംഗത്വ ഫീസ് നൂറുറുപ്പികയായി നിശ്ചയിച്ചിരുന്നതിനാൽ അംഗങ്ങൾ നൂറിൽക്കുറവേയുണ്ടായിരുന്നുള്ളൂ. (അന്നൊക്കെ നൂറു പൈസ തികച്ചെടുക്കാൻ കഴിവില്ലാത്തവരായിരുന്നു സമുദായംഗങ്ങളേറെയും) ഗുരുതന്നെ വടക്കൻ തിരുവിതാംകൂറിലും കൊച്ചി രാജ്യത്തുമൊക്കെ പര്യടനം നടത്തി അംഗങ്ങളെ ചേർത്തിട്ടാണ് ഇത്രതന്നെയുണ്ടായത്.

''യോഗത്തിൻെറ ഉൽപത്തിസ്ഥാനമായ അരുവിപ്പുറം ക്ഷേത്രത്തിൻെറ പ്രതിഷ്ഠാപകനും യോഗത്തിൻെറ പ്രധാന നേതാവും സ്ഥിരാധ്യക്ഷനുമായ ബ്രഹ്മശ്രീ നാരായണഗുരു സ്വാമികൾക്ക് അദ്ദേഹത്തിൻെറ ശരീരധാരണകാലം വരെ യോഗത്തിൻെറ സ്ഥിരാധ്യക്ഷനായിരിക്കാവുന്നതാണ്'' എന്ന് യോഗ നിബന്ധനകളുടെ 17ാം വകുപ്പ് വ്യവസ്ഥ ചെയ്തിരുന്നു. ഡോ. പൽപ്പുവായിരുന്നു ഉപാധ്യക്ഷൻ. കുമാരനാശാൻ ജനറൽ സെക്രട്ടറിയും.

1904ൽ അരുവിപ്പുറത്തു ചേർന്ന എസ്.എൻ.ഡി.പി യോഗത്തിൻെറ ഒന്നാം വാർഷിക സമ്മേളനം യോഗത്തിൻെറ ഉദ്ദേശലക്ഷ്യങ്ങളെ ഇപ്രകാരം ഭേദഗതി ചെയ്തു.

എ. അരുവിപ്പുറം ക്ഷേത്രത്തിലും അതോട് ചേർന്നതോ അതിൻെറ കീഴിൽ ഉൾപ്പെട്ടതോ ഉൾപ്പെടുന്നതോ ആയ ക്ഷേത്രങ്ങളിലുള്ള നിത്യ പൂജ, വർഷോൽസവം മുതലായ സകല കാര്യങ്ങളും നടത്തുക.

ബി. ഈഴവ സമുദായത്തിൽ വൈദികവും ലൗകികവുമായ വിദ്യാഭ്യാസത്തെയും കൃഷി, കച്ചവടം, കൈത്തൊഴിൽ മുതലായ വ്യവസായങ്ങളെയും അഭിവൃദ്ധിപ്പെടുത്തുന്നതിനും അവയുടെ പ്രചാരത്തിനുമായി ക്ഷേത്രം, സന്യാസിമഠം, പള്ളിക്കൂടം, സഹായധനം മുതലായവ ഏർപ്പെടുത്തുന്നതിന് പ്രോൽസാഹിപ്പിക്കുകയും നടത്തുകയും ചെയ്യുക.

1903ാമാണ്ടിലാണ് ഗുരു ശിവഗിരിയിലെത്തുന്നത്. അവിടെ അദ്ദേഹം ഒരു പർണശാലയുണ്ടാക്കി താമസം തുടങ്ങി. ആ കുന്നിനെ സർക്കാറിൽനിന്ന് ഗുരു ചാർത്തി വാങ്ങി. സമീപസ്ഥമായ ഭൂസ്വത്തുക്കൾ ഉടമകൾ ദാനമായി നൽകുകയും ചെയ്തു. അടുത്ത വർഷം മുതൽ ശിവഗിരിയിലായി കർക്കടക വാവുബലി. 1907ൽ ശിവക്ഷേത്രത്തിൻെറ പണി തുടങ്ങി. 1912ൽ ശാരദാ പ്രതിഷ്ഠയും നടത്തി.

1919ൽ കുമാരനാശാൻ യോഗം ജനറൽ സെക്രട്ടറി സ്ഥാനമൊഴിയുമ്പോഴും അംഗങ്ങളുടെ എണ്ണം 1783 മാത്രമായിരുന്നു. അംഗത്വ ഫീസ് 100ൽനിന്ന് 25 രൂപയായി കുറച്ചിട്ടും അംഗങ്ങളുടെ എണ്ണത്തിൽ ആനുപാതികമായ വർധനവുണ്ടായില്ല. ഗുരുവിൻെറയും യോഗത്തിൻെറയും പ്രവർത്തനഫലമായി തിരണ്ടുകുളിയും താലികെട്ടും പുളികുടിയുമൊക്കെ ഇല്ലാതായി. വിദ്യാലയങ്ങൾ അവർണർക്കായി തുറക്കപ്പെട്ടു. സർക്കാർ സർവീസിലും നിയമനിർമാണസഭയിലും ഈഴവർക്ക് പ്രവേശനം കിട്ടിത്തുടങ്ങി. സർക്കാർ സർവീസിലും നിയമസഭയിലും ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം, ജാതി നശീകരണം, ക്ഷേത്രപ്രവേശനം, മദ്യവർജനം എന്നിവയായിരുന്നു യോഗത്തിൻെറ മുഖ്യ അജണ്ടകൾ.

വിരോധാഭാസമെന്നു പറയട്ടെ, ജാതി നിർമാർജനത്തെ ചൊല്ലിയായിരുന്നു ഗുരുവും ശിഷ്യന്മാരുമായി പ്രധാനമായും അഭി

**അക്കാലത്ത് കൊല്ലത്ത് നീലാ ഹോട്ടലേയില്ലായിരുന്നെന്നും ശ്രീനാരായണ ഗുരുവിനെക്കുറിച്ച് കെട്ടുകഥകളുണ്ടാക്കി വിശ്വഗുരുവാകാനാണ് ചിലർ ശ്രമിക്കുന്നതെന്നുമാണ് വെള്ളാപ്പള്ളി നടേശൻെറ പ്രതികരണം.**



പ്രായ വ്യത്യാസമുണ്ടായത്. ഗുരുപ്രതിഷ്ഠ നടത്തിയ ക്ഷേത്രങ്ങളിൽ പോലും പുലയരെ പ്രവേശിപ്പിക്കാൻ ശിഷ്യർ അനുവദിച്ചില്ല. 1915-16 കാലത്ത് നെയ്യാറ്റിൻകര താലൂക്കിൽ പുലയർക്കെതിരെ നായന്മാർ അക്രമം അഴിച്ചുവിട്ടു. സ്ഥലത്തെ ഈഴവ പ്രമാണികൾ നായന്മാരോടൊപ്പം ചേർന്ന് പുലയരെ പൊതിരെ തല്ലി. ഇത്തരം സംഭവങ്ങളിൽ മനം നൊന്ത ഗുരു 1916ൽ ഒരു വിളംബരം പുറപ്പെടുവിച്ചു:

**നമുക്കു ജാതിയില്ല**

**ഒരു വിളംബരം**

അദ്വൈതാശ്രമം
ആലുവാ
1091 ഇടവം 15.

നാം ജാതിമതഭേദം വിട്ടിട്ട് ഇപ്പോൾ ഏതാനും സംവൽസരങ്ങൾ കഴിഞ്ഞിരിക്കുന്നു. എന്നിട്ടും പ്രത്യേക വർഗക്കാർ നമ്മെ അവരുടെ വർഗത്തിൽപ്പെട്ടതായി വിചാരിച്ചും പ്രവർത്തിച്ചും വരുന്നതായും അതുഹേതുവാൽ പലർക്കും നമ്മുടെ വാസ്തവത്തിനു വിരുദ്ധമായ ധാരണക്ക് ഇട വന്നിട്ടുണ്ടെന്നും അറിയുന്നു.

നാം പ്രത്യേക ജാതിയിലോ മതത്തിലോ ഉൾപ്പെടുന്നില്ല. വിശേഷിച്ചും നമ്മുടെ ശിഷ്യവർഗത്തിൽനിന്നും മേൽ പ്രകാരമുള്ളവരെ മാത്രമേ നമ്മുടെ പിൻഗാമിയായി വരത്തക്കവിധം ആലുവാ അദ്വൈതാശ്രമത്തിൽ ശിഷ്യസംഘത്തിൽ ചേർത്തിട്ടുള്ളൂ എന്നും മേലും ചേർക്കയുള്ളൂ എന്നും വ്യവസ്ഥപ്പെടുത്തിയിരിക്കുന്നതുമാകുന്നു.

ഈ വസ്തുത പൊതുജനങ്ങളുടെ അറിവിലേക്കായി പ്രസിദ്ധം ചെയ്തിരിക്കുന്നു.

എന്ന്
നാരായണഗുരു

ഈ വിളംബരംകൊണ്ടൊന്നും യോഗനേതാക്കളുടെ മനോഭാവത്തിൽ മാറ്റമുണ്ടായില്ല. 1917ൽ സഹോദരൻ അയ്യപ്പൻെറ നേതൃത്വത്തിൽ ചെറായിയിൽ മിശ്രഭോജനം നടന്നതറിഞ്ഞ് സമുദായം നടുങ്ങി. പുലയനയ്യപ്പനെ പുലഭ്യം പറയാനായിരുന്നു ഏവർക്കും ഉൽസാഹം. *വിവേകോദയത്തിൽ* കുമാരനാശാൻ എഴുതി: "ആദർശക്കൊടുമുടിയിൽ കയറിനിന്ന് പ്രവൃത്തി ലോകത്തിലേക്ക് കീഴ്ക്കാൻതൂക്കായി ചാടി ആത്മഹത്യ ചെയ്യരുതെന്ന് ചെറുപ്പക്കാരോട് ഞങ്ങൾ ഉപദേശിച്ചുകൊള്ളുന്നു. വിദ്യാഭ്യാസം ചെയ്ത ചെറുപ്പക്കാരെ പുറത്താക്കിയിട്ട് എന്താണ് സാധിക്കാൻ പോകുന്നതെന്ന് വിജ്ഞാന വർധിനി സഭക്കാരോടും ചോദിക്കുന്നു".

പുലച്ചോന്മാർക്ക് തുണയായതും നാരായണഗുരു തന്നെ. അദ്ദേഹം 'മഹാസന്ദേശം' പുറപ്പെടുവിച്ചു: "മനുഷ്യരുടെ മതം, വേഷം, ഭാഷ മുതലായവ എങ്ങനെയിരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ട് അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിന് ഒരു ദോഷവുമില്ല".

എന്നിട്ടോ? സഹോദരൻ അയ്യപ്പൻ തന്നെയും തൻെറ നിലപാടുതറയിൽനിന്ന് പിന്നാക്കം പോകുന്നത് നമ്മൾ കാണുന്നു. സഞ്ചാര സ്വാതന്ത്ര്യത്തിനു വേണ്ടി ടി.കെ. മാധവൻെറയും കെ.പി. കേശവമേനോൻെറയും നേതൃത്വത്തിൽ നടന്ന വൈക്കം സത്യഗ്രഹത്തിൽ (1924) അയ്യപ്പൻ പങ്കെടുത്തില്ല. ക്ഷേത്ര പ്രവേശനത്തിനുവേണ്ടി 1931ൽ നടന്ന ഗുരുവായൂർ സത്യഗ്രഹത്തെ അതിനോടകം സർക്കാർ മന്ത്രിയായി മാറിയിരുന്ന സഹോദരൻ ഗൗനിച്ചതുമില്ല. 1947-48 കാലത്തെ പാലിയം സമരത്തെ പരസ്യമായി തള്ളിപ്പറയാനും അദ്ദേഹത്തിനു മടിയേതുമുണ്ടായില്ല. സഹോദരൻ അയ്യപ്പൻ നടുനായകത്വം വഹിച്ച ചെറായി വിജ്ഞാന വർധനി സഭയിലോ അദ്ദേഹം ഭരണഘടന എഴുതിയുണ്ടാക്കിയ പള്ളുരുത്തി ശ്രീ ധർമപരിപാലന യോഗത്തിലോ ഈഴവനല്ലാത്ത ഒരുത്തനും അംഗത്വത്തിന് അവകാശവുമില്ല.



**ഗുരുത്വമില്ലാത്ത അഭിനവഗുരുക്കന്മാരുടെ വിഡ്ഢിത്തമെന്നായി യോഗം പ്രസിഡൻറ് സി.കെ. വിദ്യാസാഗർ.**

1912ാമാണ്ടിൽ ശ്രീനാരായണ ഗുരു തൻെറ സ്വത്തുക്കളെല്ലാം സ്വമനസ്സാലെ എസ്.എൻ.ഡി.പി യോഗത്തിന് ഏൽപിച്ചുകൊടുത്തു. കത്തിൻെറ പൂർണരൂപം ചുവടെ:

ശ്രീനാരായണ ധർമപരിപാലന യോഗം സെക്രട്ടറിക്ക്,

ഇപ്പോൾ ഇവിടെ കൂടിയിരിക്കുന്ന പൊതുയോഗത്തിൽ നമ്മുടെ പേരിലുള്ള സകല സ്ഥാപനങ്ങളെയും സ്വത്തുക്കളെയും തിട്ടപ്പെടുത്തി കണക്കുണ്ടാക്കി അതിൻെറ മേലാലുള്ള ഭരണത്തിന് നിയമസംബന്ധമായി വേണ്ട എഴുത്തുകുത്തുകൾ എല്ലാം ചെയ്യാൻ ഏർപ്പാട് ചെയ്യണം. ജനങ്ങളുടെ ഗുണത്തിനായി അതെല്ലാം നാം മനസ്സാലെ യോഗത്തിന് ഏൽപിച്ചിരിക്കയാകുന്നു.

ഒപ്പ്

നാരായണഗുരുസ്വാമി

ശിവഗിരിമഠം,
1087 മേടം 20

എസ്.എൻ.ഡി.പി യോഗത്തിൻെറ ഒമ്പതാം വാർഷിക യോഗം ശിവഗിരിയിൽ നടക്കുന്ന അവസരമായിരുന്നു അത്. സ്വാമി തൃപ്പാദങ്ങളിലെ സ്വത്തുക്കളെ തിട്ടപ്പെടുത്തുകയും അവയെ യോഗത്തിൻെറ ഭരണത്തിലും കൈവശത്തിലും വെച്ച് നടത്താൻ നിയമസംബന്ധമായി വേണ്ട വ്യവസ്ഥകൾ എല്ലാ ചെയ്യുകയും ചെയ്യാനായി എം. ഗോവിന്ദൻ, ഡോ. പൽപ്പു, സി. കൃഷ്ണൻ എന്നിവരടങ്ങിയ കമ്മിറ്റിയെ തെരഞ്ഞെടുത്തു. ദേവസ്വം കാര്യദർശിയായി ശിവപ്രസാദസ്വാമിയെയും നിശ്ചയിച്ചു.

സമ്മേളനവും ശാരദാപ്രതിഷ്ഠയും കഴിഞ്ഞയുടൻ ഗുരു ശിവഗിരി വിട്ടു. കാരണം ആരാഞ്ഞ ഒരു ഭക്തനോട് ഗുരു പറഞ്ഞു: "അവിടെ എല്ലാം അവരെ ഏൽപിച്ചുകഴിഞ്ഞല്ലോ. ഇനി അവർ നോക്കിക്കൊള്ളും. നമുക്കിരിക്കാൻ ഒരു സ്ഥലം വേണം". അങ്ങനെയാണ് ആലുവായിൽ അദ്വൈതാശ്രമം ഉണ്ടായത്. ആശ്രമത്തിൽ ക്ഷേത്രവും പ്രതിഷ്ഠയുമൊന്നുമുണ്ടായില്ല. ഒരു സംസ്കൃത പാഠശാല ആരംഭിച്ചു. അദ്വൈത മതമനുസരിച്ചുള്ള പാരായണവും പ്രാർഥനകളും നടത്തി. സവർണർക്കും അവർണർക്കും അഹിന്ദുക്കൾക്കും ഒന്നിച്ചു താമസിക്കാനും ജ്ഞാന തൃഷ്ണ ശമിപ്പിക്കാനും ഏർപ്പാടുണ്ടാക്കി. "ഈ മഠത്തിലെ അഭിപ്രായം മനുഷ്യർക്ക് ഒരു ജാതിയും ഒരു മതവും ഒരു ദൈവവും അല്ലാതെ, ഓരോരുത്തർക്കും വെവ്വേറെ ജാതിയും മതവും ദൈവവും ഇല്ലെന്നാകുന്നു" എന്ന് പരസ്യപ്പെടുത്തി.

1915ൽ നാരായണഗുരു തൻെറ ശിഷ്യനായ ശ്രീനാരായണ ചൈതന്യ സ്വാമികളുടെ

പേർക്ക് മുക്ത്യാർ എഴുതിക്കൊടുത്തു: "...അദ്വൈതാശ്രമം മുതലായവയുടെ ഭരണം നിങ്ങളെ ചുമതലപ്പെടുത്തി അതുസംബന്ധമായി ധർമ കർത്താവായും മറ്റുള്ളവർ മുഖേന നടത്തിച്ചുവരുന്നതായ അരുവിപ്പുറം, ശിവഗിരി, മുട്ടയ്ക്കാട് മുതലായ ദേവസ്വങ്ങളെയും അവയിൽ ഉൾപ്പെട്ട പള്ളിക്കൂടം മുതലായ സ്ഥാപനങ്ങളെയും അവകൾ സംബന്ധിച്ച് മേലാൽ നടത്തേണ്ടതായ സകല കാര്യങ്ങൾക്കും ശ്രീനാരായണ ശിഷ്യസംഘം, അവയിൽ ഉൾപ്പെട്ട താലൂക്ക് കമ്മിറ്റികൾ, ടി. കമ്മറ്റിയുടെ മേൽനോട്ടത്തിൽ ഉൾപ്പെട്ട ദേശസഭകൾ ഇവകളുടെ റൂൾസുകൾ അനുസരിച്ച് നാം മുഖേന നടക്കേണ്ടതും കാര്യങ്ങൾക്ക് സെക്രട്ടറിയായും എസ്.എൻ.ഡി.പി യോഗം റൂൾസ് 21ാം വകുപ്പു പ്രകാരമുള്ള ദേവസ്വം കാര്യ ദർശിയായും നമുക്കു തന്ത്രാവകാശമുള്ളതും മേൽ ഉണ്ടാകുന്നതുമായ ക്ഷേത്രങ്ങളുടെയും സഭകളുടെയും തൽസംബന്ധമായ നടത്തിപ്പുകൾക്ക് വൈദികനായും നിയമിച്ചിരിക്കുന്നു..."

അദ്വൈതാശ്രമത്തിന്റെ കാര്യം മുക്ത്യാർനാമാവിൽ എടുത്തു പറഞ്ഞിരുന്നു: "ആലുവാ അദ്വൈതാശ്രമത്തോടു ചേർന്ന പാഠശാല മുതലായത് വേദാന്തം പഠിക്കുന്നതിന് യോഗ്യതയുള്ള ബ്രഹ്മചാരികളുടെ പഠിപ്പിനും രക്ഷക്കും മാത്രമാകയാൽ അതിലേക്കായി ആശ്രമത്തിന്റെ അധീനതയിൽ നിങ്ങളുടെ ഭരണത്തിൽ കീഴ് നാം ഇതിനാൽ ഏൽപിക്കുന്നതും ആയ സ്ഥാവരജംഗമങ്ങളായ സകല സ്വത്തുക്കളും ഇപ്പോഴും നമ്മുടെ കാലാനന്തരവും അവർക്കായിത്തന്നെ ഉപയോഗപ്പെടുത്തണമെന്നും ഈ ഉദ്ദേശ്യത്തെ നാം ഒരിക്കലും ഭേദപ്പെടുത്തുന്നതല്ലാത്തതും മേലിൽ ആർക്കും തന്നെ ഭേദപ്പെടുത്താൻ പാടില്ലാത്തതും അധികാരമില്ലാത്തതും ആകുന്നു. ഈ വസ്തുതയെ അനുകൂലിച്ചു തന്നെ ഭരണകൈകാരനായ നിങ്ങളും നിങ്ങളെ സഹായിക്കാനായി ഏർപ്പെടുത്തുന്ന യോഗങ്ങൾ, കമ്മിറ്റികൾ, മറ്റു പ്രത്യേക ആളുകൾ ഇവരും നടക്കയും നടത്തിക്കയും ചെയ്യണമെന്ന് മാത്രമല്ല, എസ്.എൻ.ഡി.പി യോഗത്തിനോ ഈ ഉദ്ദേശ്യത്തോടുകൂടിയോ അല്ലാതെയോ ഉള്ള മറ്റു സ്ഥാപനങ്ങൾക്കോ ഈ വക സ്വത്തുക്കൾ അവകാശപ്പെടുന്നതല്ലാത്തതും ഭരണത്തിനായിട്ടുപോലും കൈവശം വെക്കുവാനും നടത്തുവാനും പാടില്ലാത്തതും ആകുന്നു..."

ഈ മുക്ത്യാർ സ്വാഭാവികമായും യോഗത്തെ അലോസരപ്പെടുത്തി. മുക്ത്യാർ റദ്ദു ചെയ്യണമെന്നാവശ്യപ്പെട്ട് 1916ൽ യോഗം പ്രമേയം പാസാക്കി. ഗുരു കുലുങ്ങിയില്ല. എസ്.എൻ.ഡി.പി യോഗവുമായി തനിക്കുള്ള ബന്ധം വിച്ഛേദിച്ചുകൊണ്ട് 1916 മെയ് 22ന് ഗുരു ഡോ. പൽപ്പുവിന് കത്തെഴുതി:



**ഈഴവ മെമ്മോറിയൽ സമുദായത്തിലുണ്ടാക്കിയ ഉണർവിനെ ഒരു സംഘടനയാക്കി പരിവർത്തനപ്പെടുത്താൻ ഡോ. പൽപ്പു ശ്രമിച്ചെങ്കിലും അത് ഫലപ്രാപ്തിയിലെത്തിയില്ല. ഈഴവ മഹാസഭ ഡോക്ടറുടെ മനോരാജ്യത്തിലൊതുങ്ങിനിന്നു.**

എന്റെ ഡോക്ടർ അവർകൾക്ക്,
യോഗത്തിന്റെ നിശ്ചയങ്ങൾ എല്ലാം നാം അറിയാതെ പാസ്സാക്കുന്നതുകൊണ്ടും യോഗത്തിന്റെ ആനുകൂല്യം ഒന്നും നമ്മെ സംബന്ധിച്ച കാര്യത്തിൽ ഇല്ലാത്തതുകൊണ്ടും യോഗത്തിന്റെ ജാത്യഭിമാനം വർധിച്ചുവരുന്നതുകൊണ്ടും മുമ്പേതന്നെ മനസ്സിൽനിന്ന് വിട്ടിരുന്നതു പോലെ ഇപ്പോൾ വാക്കിൽനിന്നും പ്രവൃത്തിയിൽനിന്നും യോഗത്തെ വിട്ടിരിക്കുന്നു.

എന്ന്
നാരായണഗുരു

ഗുരുവിന്റെ മഹാസമാധിക്കു തൊട്ടു മുമ്പുവരെ ഈ കത്ത് പരസ്യപ്പെടുത്തിയിരുന്നില്ല. ഗുരുവിനോട് നേരിട്ട് ഏറ്റുമുട്ടാനുള്ള ചങ്കൂറ്റം പ്രമാണികളായ യോഗനേതാക്കൾക്കുണ്ടായിരുന്നുമില്ല. 1916ൽ ഗുരുവിന്റെ ഷഷ്ട്യബ്ദപൂർത്തി എസ്.എൻ.ഡി.പി യോഗത്തിന്റെ ആഭിമുഖ്യത്തിൽ പൊടിപൂരമായി ആഘോഷിച്ചു. യോഗത്തിൽ ഓഹരിയെടുക്കാനൊന്നും ത്രാണിയില്ലാത്ത സാധാരണ ഈഴവരെ സംബന്ധിച്ചിടത്തോളം ഗുരു ദൈവം തന്നെയായി മാറി:

കാവി മുണ്ടും ജടയും വിഭൂതിയും
താടിമീശയും കൂടാതെ യോഗിയായ്
മോടിയോടാലുവായിൽ ലസിപ്പൊരെൻ
നാണു ദേശികാ നാഥാ നമോസ്തുതെ!

എസ്.എൻ.ഡി.പി യോഗത്തിന്റെ പ്രവൃത്തികൾ ഈഴവരുടെ അഭിവൃദ്ധിയെ മാത്രം ലക്ഷ്യമാക്കി വെച്ചുകൊണ്ടിരിക്കാതെ താഴ്ത്തപ്പെട്ട സമുദായങ്ങളുടെ എല്ലാം അഭിവൃദ്ധി അതിന്റെ ലക്ഷ്യമായിരിക്കത്തക്കവിധത്തിൽ യോഗത്തിന്റെ ഘടനയെ ഭേദപ്പെടുത്തിയാൽ കൊള്ളാമെന്ന ബ്രഹ്മശ്രീ നാരായണഗുരു സ്വാമി തൃപ്പാദങ്ങളുടെ അഭിപ്രായത്തെപ്പറ്റി വേണ്ട ആലോചനകൾ നടത്തി നിശ്ചയം ചെയ്യുന്നതിനായി 1917 നവംബറിൽ ഒരു കമ്മറ്റി ഉണ്ടാക്കിയെങ്കിലും വ്യക്തമായ തീരുമാനമൊന്നും ഉരുത്തിരിഞ്ഞുവന്നില്ല.

"യോഗോദ്ദേശ്യത്തിൽ അനുകമ്പയുള്ള എല്ലാവർക്കും ജാതിമത ഭേദം കൂടാതെ മെമ്പർമാരായി ചേരത്തക്കവണ്ണം" യോഗം ഭരണഘടന 1920ൽ ഭേദഗതി ചെയ്തെങ്കിലും ഗുരുവിന്റെ നിലപാടിൽ മാറ്റം വന്നില്ല. 1925ലെ വിജയദശമി നാളിൽ അദ്ദേഹം ബോധനന്ദ സ്വാമികളെ തന്റെ അനന്തരാവകാശിയായി അഭിഷേകം ചെയ്തു. അതിനടുത്ത വർഷം ബോധാനന്ദ സ്വാമിയുടെ പേർക്ക് വിൽപ്പത്രവും തയാറാക്കി.

ബോധാനന്ദ സ്വാമികളെ അനന്തരാവകാശിയാക്കിയത് ശിവഗിരിയിൽ പൊട്ടലും ചീറ്റലുമുണ്ടാക്കി. മനസ്സുമടുത്ത നാരായണഗുരു ദേശാടനത്തിനൊരുങ്ങുകയും ചെയ്തു. എഴുപതാം ജന്മദിനാചരണം കഴിഞ്ഞയുടനെയാണതുണ്ടായത്. വൈഗാനദീതീരത്തുള്ള തിരുപേടകം എന്ന സ്ഥലത്തു ചെന്നപ്പോൾ "ഇനി മലയാള രാജ്യത്തേക്ക് പോകണ്ട, നമുക്ക് ഇവിടെയെ വിടെയെങ്കിലും താമസിച്ചാൽ മതി" എന്നായി ഗുരു. തമിഴ്നാട്ടിൽനിന്ന് സിലോണിലേക്ക് പോയി. ഭക്തന്മാരായ പലരും ശിപാർശ ചെയ്തിട്ടും മനമില്ലാ മനമോടെയാണ് നാട്ടിലേക്ക് മടങ്ങിയത്.

1927ൽ (1102 മകരം 17) ടി.കെ. മാധവന്റെ നിർബന്ധത്തിനു വഴങ്ങി, ശിവഗിരിയിൽ എസ്.എൻ.ഡി.പി യോഗം സംഘടിപ്പിച്ച സമ്മേളനത്തിൽ ഗുരു പങ്കെടുത്തു. അവിടെവെച്ച് വീണ്ടും ഗുരു തന്റെ നയം വ്യക്തമാക്കി: "സംഘടന കൊണ്ടല്ലാതെ യാതൊരു സമുദായത്തിനും അഭിവൃദ്ധിയും ശക്തിയും ഉണ്ടാകുന്നതല്ല. ഈ തത്ത്വം അനുസരിച്ചാണ് ഇരുപത്തഞ്ചുകൊല്ലം മുമ്പ് നാം യോഗം സ്ഥാപിച്ചത്. ഈഴവനെന്ന പേര് ഒരു ജാതിയെയോ മതത്തെയോ സൂചിപ്പിക്കുന്നതല്ല. അതിനാൽ ഈ യോഗത്തിൽ ജാതി മതഭേദം നോക്കാതെ ആളുകളെ ചേർക്കാവുന്നതാണ്. യോഗത്തിൽ ധാരാളം ആളുകൾ ചേരട്ടെ എന്ന് നാം ആശംസിക്കുന്നു".

1103 ധനു 27ാം തീയതിയാണ് (1928) ശ്രീ

നാരായണ ധർമസംഘം എന്ന സന്യാസി സംഘം രജിസ്റ്റർ ചെയ്തത്. ശ്രീ. ബോധാ
നന്ദ സ്വാമികൾ, ഗോവിന്ദാനന്ദ സ്വാമികൾ, സുഗുണാനന്ദ ഗിരി സ്വാമികൾ, ശങ്കരാ
നന്ദ സ്വാമികൾ, നരസിംഹ സ്വാമികൾ, രാമാനന്ദ സ്വാമികൾ, ധർമ തീർഥസ്വാമികൾ,
നീലകണ്ഠൻ ബ്രഹ്മചാരി, വിദ്യാനന്ദ സ്വാമികൾ, നടരാജഗുരു എന്നിവരായിരുന്നു
സ്ഥാപകാംഗങ്ങൾ.

1104 കന്നി 5ന് ഗുരു സമാധിയായി. അതേ മാസം 8ാം തീയതി ബോധാനന്ദ സ്വാ
മികളും സമാധിയായി. തൊട്ടുപിന്നാലെ, ഗോവിന്ദാനന്ദൻ, ധർമതീർഥൻ, വിദ്യാനന്ദൻ,
ചൈതന്യം, പി. പരമേശ്വരൻ, ഡോ. പി. പൽപ്പു (ജൂനിയർ), നാണുപ്പണിക്കർ എന്നിവ
രെ പ്രതികളാക്കി എസ്.എൻ.ഡി.പി യോഗം ഒന്നാം വാദിയായും സെക്രട്ടറി സി.വി. കു
ഞ്ഞുരാമൻ രണ്ടാം വാദിയായും തിരുവനന്തപുരം ജില്ലാ കോടതിയിൽ കേസ് ഫയലാ
ക്കി. ശിവഗിരി മഠാധ്യക്ഷനെ തെരഞ്ഞെടുക്കുന്നതിനുള്ള അവകാശം ഒന്നാം വാദിയാ
യ എസ്.എൻ.ഡി.പി യോഗത്തിനാണെന്ന് സ്ഥാപിച്ചുകിട്ടണമെന്നും ഒന്നാംപ്രതിയെ
മഠാധ്യക്ഷനായി വാഴിക്കാതെയും മേപ്പടി പ്രതി വാഴാതെയും ഇരിക്കുന്നതിനും മഠാ
ധ്യക്ഷനെന്ന നിലയിൽ ഒന്നാം പ്രതി യാതൊന്നും പ്രവർത്തിച്ചു പോകരുതെന്നും പ്ര
തികളെ ശാശ്വതമായി നിരോധിച്ച് ഉത്തരവാകണം എന്നായിരുന്നു കോടതിയോടാവ
ശ്യപ്പെട്ട നിവൃത്തി. 1101 മേടം 20ാം തീയതിയിലെ വിൽപ്പത്രം ശ്രീനാരായണഗുരു സ്
ഥിരബുദ്ധിയില്ലാതിരുന്നപ്പോൾ തയാറാക്കിയതാണെന്നും ആകയാൽ അസ്ഥിരപ്പെടു
ത്തണമെന്നും അപേക്ഷിച്ചിരുന്നു.

"...ശ്രീനാരായണഗുരു സ്വാമികളെ ആരാധിക്കുന്നതും അവിടത്തെ സന്ദേശങ്ങളെ
സ്വീകരിക്കുന്നതും നടപ്പാക്കാൻ ശ്രമിക്കുന്നതും തീയ്യരെന്ന ഒരൊറ്റ സമുദായം മാത്ര
മാണ്. സാമാന്യത്തെ ദൃഢീകരിക്കുന്ന മാതിരിയുള്ള ചില വ്യത്യാസങ്ങളൊഴിച്ചാൽ
സ്വാമിയുടെ സ്വത്തുക്കൾ മുഴുവൻ ആ സമുദായം കൊടുത്തതാണ്. അന്യ ജാതി
ക്കാരിൽപ്പെട്ട സ്വാമി ശിഷ്യന്മാർക്കും തീയ്യസമുദായത്തിലല്ലാതെ അവർ ജനിച്ച സമു
ദായങ്ങളിൽ അവരുടെ പ്രേരണ പ്രയോഗിക്കാനോ സ്വാമി സന്ദേശം പരത്താനോ ക
ഴിഞ്ഞിട്ടില്ല. അതിനവർ ശ്രമിക്കുന്നുമില്ല... സ്വാമി സന്ദേശ പ്രചാരണത്തിനു വേണ്ടി
സ്വാമിയുടെ സ്ഥാപനങ്ങളുടെ താക്കോൽ മറ്റു സമുദായങ്ങൾക്കും വേണമോ എ
ന്ന് അങ്ങോട്ട് ചോദിച്ചുകൊണ്ടു ചെന്നാൽ അവരിൽ സുപരീക്ഷിതരല്ലാത്ത ചില വ്യ
ക്തികൾ കൈനീട്ടി വാങ്ങിയേക്കുമെങ്കിലും ആ സമുദായങ്ങൾ സ്വാമിയോട് മമത
കാണിക്കുകയോ സ്വാമി സന്ദേശം സ്വീകരിക്കുകയോ ഉണ്ടാകയില്ല. നേരെ മറിച്ച്, സ്
ഥാപനങ്ങളോട് ഒരു വമ്പിച്ച സമുദായത്തിന് ഇപ്പോളുണ്ടായിട്ടുള്ള മമത പോകുകമാ
ത്രമായിരിക്കും ഫലം. താക്കോൽ മാത്രം വാങ്ങുന്ന ആദ്യ സമുദായ വ്യക്തികളുടെ കൈയിൽ സ്വാമിയുടെ സ്ഥാപനങ്ങളും സന്ദേശവും സ്വാമി ഉദ്ദേശിച്ച വിധത്തിൽ പ്രയോജനപ്പെടാതെ നേരെ വിപരീത ഫലമുണ്ടാകാനുമിടയുണ്ട്..." ഇങ്ങനെ പോയി സഹോദരൻ അയ്യപ്പന്റെ ന്യായവാദം.

വ്യവഹാരം വളരെക്കാലം ആഘോഷമായി നടന്നു.

അവസാനം ലൗകികരും സന്യാസിമാരും തമ്മിൽ ഒത്തുതീർപ്പുണ്ടായി. അന്നുതൊട്ട് ഇന്നോളവും കേസും വഴക്കുമില്ലാത്ത കാലം എസ്.എൻ.ഡി.പി. യോഗചരിത്രത്തിലുണ്ടായിട്ടില്ല. എസ്.എൻ. ട്രസ്റ്റും ധർമസംഘവും വ്യവഹാര കാര്യത്തിൽ യോഗത്തോട് മൽസരിക്കുന്നു. യാക്കോബായ സുറിയാനി സഭയിലെ മെത്രാൻ-ബാവാ വിഭാഗങ്ങൾ കഴിഞ്ഞാൽ വ്യവഹാരത്തിനായി ഏറ്റവുമധികം പണവും സമയവും ചെലവിട്ട കൂട്ടർ ശ്രീനാരായണീയരാകാനേ തരമുള്ളൂ.

കേസിനും പുക്കാറിനുമിടക്ക് ശ്രീനാരായണ ഗുരുവിന്റെ സമാധിയുടെ 41ാം ദിവസം നടത്തേണ്ടിയിരുന്ന 'മോക്ഷദീപം' നടത്താനായില്ലെന്ന് സ്വാമി പ്രകാശാനന്ദ പരിതപിക്കുന്നു. സ്വത്തിനും പദവിക്കുമായി ശിഷ്യന്മാർ കടിപിടികൂടുമ്പോൾ ഗുരുവിനെങ്ങനെയാണു മോക്ഷം ലഭിക്കുക? ●


Evolving a new IT culture

ATLANTA
IT SOLUTIONS PVT. LTD.

Activities
- Software Development
- Web Development
- Sales of
  Computers
  Computer Peripherals
  Computer Furnitures
  Computer Books etc.
- Advanced IT Training
- Networking and Hardware Services
- NeST Computer Showroom

Business Partner
NeST

Down Hill, Malappuram-676 519.
Tel: 0493-731384,731901,734642
Fax: 0493-735119
E-mail: ho@atlanta-it.com
Visit: www.atlanta-it.com

*Calicut Office:*
Nest Showroom
Darussalam Complex, Mavoor Road
Kozhikode, Tel: 0495-724629, 724630
E-mail: atlantaclt@vsnl.com